## മാർത്തോമ്മാശ്ലീഹായുടെ ദുക്റാനയും അസ്ഥിമാറ്റവും

ഭാരതസഭാസ്ഥാപകനായ മാർത്തോമ്മാശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ ഓർത്തഡോക്സ് സുറിയാനിക്കാരും സീറോ മലബാർ കത്തോലിക്കരും കൽദായ കത്തോലിക്കരും പൗരസ്ത്യ സുറിയാനിക്കാരും (കൽദായ) ജൂലൈ 3 നും ലത്തീൻ കത്തോലിക്കർ ഡിസമ്പർ 21 നും (1972 മുതൽ ജൂലൈ 3) ഗ്രീക്ക സഭ ഒക്ടോബർ 6 നും ആചരിക്കുന്നു. ജൂലൈ 3 പെരുന്നാളിനു് കേരളീയർ 'തോറാന' (ദുക്റാന എന്ന കൽദായ സുറിയാനി പദത്തിന്റെ തൽഭവം) എന്നാണ് പറഞ്ഞുവന്നതു്. ഓർത്തഡോക്സ് സഭാ കലണ്ടറിൽ ഡിസമ്പർ 21 മാർത്തോമ്മാശ്ലീഹായുടെ പെരുന്നാളായി ചേർക്കുകയും ചില പള്ളികളിൽ ആചരിക്കുകയും ചെയ്തു വരുന്നുണ്ട്. ഈ നടപടിക്ക് വലിയ പഴക്കമില്ല. ഈ സഭയുടെ റോമൻ ബന്ധത്തിന്റെ അവശിഷ്ടമായി ഇക്കാര്യം തീർന്നിരിക്കുന്നു.

ഇതു സംബന്ധിച്ച് നമ്മുടെ തെറ്റായ ധാരണകളുടെ മാതൃകയായി രണ്ട് വിജ്ഞാനകോശത്തിൽ നിന്ന് ഉദ്ധരിക്കട്ടെ.

1) മാർത്തോമ്മാ ശ്ലീഹാ: ... 4-ാം നൂറ്റാണ്ടിൽ ഭൗതികാവശിഷ്ടം എഡേസായിലേക്ക് കൊണ്ടുപോയത്രേ. പുതുഞായറാഴ്ചയും ഡിസം.18, 21 നും ജൂലൈ 3 നും അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ നടത്തുന്നു. രണ്ടാമത്തേതു് രക്തസാക്ഷിത്വമരണം. മൂന്നാമത്തേതു് എഡേസായിലേക്ക് തിരുശേഷിപ്പുകൾ കൊണ്ടുപോയ ദുക്റോനോ. (ഫാ.ഡോ. ജോസഫ് ചീരൻ, സഭാചരിത്രവിജ്ഞാനകോശം, കോട്ടയ്ക്കൽ പബ്ലീഷേഴ്സ്, മാങ്ങാനം, 2007.പേ. 409, 620)

2) ദുക്റോനോ: ... മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് മൈലാപ്പൂരിൽനിന്ന് ഉറഹായിലേക്ക് കൊണ്ടുപോയതിന്റെ അനുസ്മരണം മലങ്കരസഭയിൽ ആചരിക്കുന്നതു് ജൂലായ് 3 നാണ്. (മലങ്കര ഓർത്തഡോക്സ് സഭാവിജ്ഞാനകോശം, ഓർത്തഡോക്സ് സെമിനാരി, കോട്ടയം, 1993. പേ.404.

ജൂലൈ 3 പെരുന്നാൾ ഒഴിവാക്കി, ഡിസമ്പർ 21 മാത്രം ആചരിക്കത്തക്ക വിധം ഒരു പരിശ്രമം ഒർത്തഡോക്സ് സഭാകലണ്ടർ പ്രസിദ്ധീകരണ ചുമതല കയ്യാളുന്നവർ ചെയ്തു. ഈദൃശചുമതലകളിൽ എത്തിപ്പെടുന്നവർ മതിയായ പരിശോധനയോ അന്വേഷണമോ കൂടാതെ ഇത്തരം ചില മാറ്റങ്ങളോ തിരുത്തലുകളോ ചെയ്യുതിനാൽ അനേകർക്ക് വഴിതെറ്റിയതിനും അനാവശ്യതർക്കങ്ങൾ ഉത്ഭവിച്ചതിനും ചരിത്രമുണ്ട്.

'മാറാനായ' എന്ന നിലയിൽ ആചരിച്ചു വന്ന ജൂലൈ 3 ദുക്റാനപ്പെരുന്നാൾ 1983 മുതൽ 'മാറാനായ പോലെ' മലങ്കര ഓർത്തഡോക്സ് സഭാ കലണ്ടറിൽ വന്നു. ഡിസമ്പർ 21 ആണ് ശ്ലീഹായുടെ ചരമദിനം എന്ന വാദവുമായി ചില ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിക്കൊണ്ട് (മലങ്കരസഭ 1983 ഡിസ. 1984 ഫെബ്രുവരി, മെയ്, ജൂൺ, സെപ്റ്റമ്പർ ലക്കങ്ങൾ) സഭയുടെ ഔദ്യോഗിക മുഖപത്രമായ മലങ്കരസഭ മാസിക 1984 ജൂലൈയിലെ വിശേഷദിവസങ്ങളുടെ പട്ടികയിൽ നിന്ന് ദുക്റാന ഒഴിവാക്കി.

മലങ്കരസഭ മാസികയിലും ഇതര ഗ്രന്ഥങ്ങളിലും നിരത്തപ്പെടുന്ന വസ്തുതകൾ ഏറെക്കുറെ ഇങ്ങനെ സംഗ്രഹിക്കാം.

1 മാർത്തോമ്മാ ശ്ലീഹാ ഡിസമ്പർ 18 ന് കുന്തമേൽക്കുകയും 21 ന് മരിക്കുകയും ചെയ്തു. ഈ ദിവസങ്ങൾ ഇൻഡ്യാക്കാർ പൂർവ്വകാലം മുതൽ ആചരിച്ചുവരുന്നു.

2 ജൂലൈ 3 തോമാശ്ലീഹായുടെ തിരുശേഷിപ്പ് എഡേസായിലേക്ക് കൊണ്ടുപോയി അവിടെ സ്ഥാപിച്ചതിന്റെ ഓർമ്മ മാത്രമാണ്. പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിൻ കീഴിൽ തിരുശേഷിപ്പ് സ്ഥാപിച്ചതിന്റെ ഓർമ്മയ്ക്ക് ഒരു പെരുന്നാൾ ഉത്ഭവിച്ചു. ആ സിംഹാസനത്തിന്റെ കീഴിലായിരുന്ന മലങ്കരസഭയിലും ആ പെരുന്നാൾ നടപ്പായി. ഇതു പേർഷ്യൻ സഭാ മേധാവിത്വം നിർബന്ധിതമാക്കിയതാണ്.

3 മേല്പറഞ്ഞ കാരണത്താൽ ഇവിടെ യഥാർത്ഥ ചരമദിനത്തിന്റെ (ഡിസ.21) ഓർമ്മ മങ്ങിപ്പോയി.

4 സുറിയാനി സഭാ ചരിത്രകാരന്മാരും മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളായ പ്രഗത്ഭമതികളും മറ്റും ഡിസ.21 മരണവാർഷിക ദിനമെന്നും ജൂലൈ 3 അസ്ഥിമാറ്റത്തിന്റെ ഓർമ്മയെന്നും പറഞ്ഞിട്ടുണ്ട്. നിലവിലുള്ള പെരുന്നാൾ പ്രാർത്ഥനക്രമത്തിലും (മലയാളം) മറ്റും ഇങ്ങനെതന്നെ പറയുന്നു.

മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പുകൾ എഡേസ്സായിലേക്കു മാറ്റി സ്ഥാപിച്ചു എന്നും അതിന്റെ പേരിൽ ജൂലൈ 3 ന് അവിടെ ഒരു പെരുന്നാൾ കൊണ്ടാടുവാൻ കല്പന ഉണ്ടായി എന്നുമാണല്ലോ പറയപ്പെടുന്നതു്. (കിഴക്കിന്റെ കാതോലിക്കായുടെ നേതൃത്വം ഇൻഡ്യൻ സഭ സ്വീകരിച്ചിരുന്നതിനാൽ ഇവിടെയും അപ്രകാരം പെരുന്നാൾ നിർബന്ധമാക്കിയത്രേ! കിഴക്കിന്റെ കാതോലിക്കായും ഈ സഭയുമായുള്ള ബന്ധത്തെ

പ്പറ്റി നിലവിൽ വന്ന തെറ്റ ധാരണകൾ സഭ വളരുന്നു എന്ന ഗ്രന്ഥത്തിൽ (പേ.67) റവ.ഫാ.ഡോ.വി.സി.ശമുവേൽ തിരുത്തുന്നുണ്ട്.) മാർ അപ്രേമിന്റെ ഗീതത്തിലുള്ള ഒരു ഭാഗമാണ് പലരും ഇതിനു തെളിവായി കാണിക്കുന്നത്. എന്നാൽ തീയതി അദ്ദേഹം രേഖപ്പെടുത്തിയിട്ടില്ല. A pontiff assigns thee a feast എന്ന് പരിഭാഷയുള്ള ഭാഗമാണ് ആധാരം. മൂലകൃതി സുറിയാനിയാണല്ലോ. 'കഹനാ അവദ് സൗഹാ' എന്നാണ് മൂലത്തിൽ. സൗഹാ എന്നതിന് ആഘോഷം, ആഘോഷത്തോടെയുള്ള പരിയാത്ര എന്നെല്ലാമേ അർത്ഥമുള്ളൂ. പെരുന്നാൾ എന്ന വാർഷികാഘോഷത്തിന് ഏദാ, അദ്ഏദാ, ദുക്റാന എന്നെല്ലാമെ സുറിയാനിയിൽ വരൂ. സൗഹാ തൽക്കാലാഘോഷം മാത്രമാണ് എന്നെല്ലാം വാദിക്കുന്നവരുണ്ട്. (ജോസഫ് ചുർമ്മാങ്കൻ, തെക്കുംഭാഗരും വടക്കുംഭാഗരും പേ.326)

മാർ അപ്രേമിന്റെ ഗാനത്തിൽ തോമാശ്ലീഹായുടെ പെരുന്നാൾ ഇൻഡ്യയിലും എഡേസ്സയിലും ആഘോഷിക്കപ്പെടുന്നതായി വിവരിക്കുന്നുണ്ട്. (ഫാ.ബർണാഡു്, മാർത്തോമ്മാക്രിസ്ത്യാനികൾ ഒന്നാം ഭാഗം പേ.141) ഇൻഡ്യൻ ദുക്റാനത്തീയതി എഡേസ്സൻ തീയതിയുമായി വ്യത്യാസമുണ്ടായിരുന്നെങ്കിൽ അക്കാര്യം സൂചിപ്പിക്കുവാൻ സാദ്ധ്യതയുണ്ടായിരുന്നു. ഇൻഡ്യയിലും എഡേസ്സയിലും നിലവിലിരുന്ന പൂർവ്വികതീയതിക്കു തന്നെയായിരിക്കണം സഭാദ്ധ്യക്ഷൻ സൗഹാ കല്പിച്ചത്. അതല്ലെങ്കിൽ അതുവരെ ആചരിച്ചു വന്ന മരണത്തിന്റെ ഓർമ്മപ്പെരുന്നാൾ തുടർന്നും ഏഡേസ്സായിൽ നിലനില്ക്കുകയും അവിടെ രണ്ടു പെരുന്നാളുകൾ തുടരുകയും ചെയ്യേനെ.

തീയതി രേഖപ്പെടുത്തിയിട്ടുള്ള ഏറ്റവും പഴയ രേഖ എഡേസ്സൻ നളാഗമമാണ്. അസ്സേമാനി 'ബിബ്ലിയേത്തോക്കാ ഒരിയന്താളിസ്' (1-ാം വാല്യം 399-ാം പുറം) ൽ ഇതു് ഉദ്ധരിക്കുന്നു. പൗളിനോസ് നല്കുന്നത് ഇപ്രകാരമാണ്. 'യവനരുടെ 705-ാം വത്സരത്തിൽ (അതു് ക്രിസ്തുവർഷം 394 ആകുന്നു) ആഗസ്റ്റ് മാസം 22ന് മാർ കുറിലോസ് മെത്രാന്റെ നാളുകളിൽ മാർത്തോമ്മാശ്ലീഹായുടെ പേടകം അദ്ദേഹത്തിനു പ്രതിഷ്ഠിക്കപ്പെട്ട വലിയപള്ളിയിലേക്ക് അവർ കൊണ്ടുവന്നു.'

മിഖായേൽ റാബോ, ബാർ എബ്രായ എന്നീ സുറിയാനി സഭാചരിത്രകാരന്മാരും, തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലും (വാല്യം1 പേ.465, 655, 656) പല മലയാള സഭാചരിത്രഗ്രന്ഥങ്ങളും (ഫാ.ഗീവറുഗീസ് നെടുന്തള്ളിൽ, മലങ്കര സഭയും തോമസ് അപ്പൊസ്തലനും പേ.56, 81, History of Syrian Church Vol.I p.165) ഇതു് ഉദ്ധരിക്കുന്നുണ്ട്. പല പാശ്ചാത്യ ചരിത്രകാരന്മാരും ഈ ഭാഗം അംഗീകരിക്കുന്നു. ഇതനുസരിച്ച് അസ്ഥികൾ കൊണ്ടുപോയി സ്ഥാപിച്ചതു് 394-ൽ ആണെന്ന് പറയുകയും ചെയ്യുന്നു.

എഡേസ്സൻ നളാഗമത്തിലെ മേൽ പ്രസ്താവന തിരുശേഷിപ്പ് ഇൻഡ്യയിൽ നിന്നു കൊണ്ടുപോയ ഉടനെ പ്രതിഷ്ഠിച്ചതിനെപ്പറ്റി അല്ലെന്ന് മാർ അപ്രേമിന്റെ ഗാനം കൊണ്ടുതന്നെ അറിയാം. അദ്ദേഹത്തിന്റെ മരണത്തിനും മുമ്പ് (373) അസ്ഥികൾ അവിടെ ഉണ്ടല്ലോ. ഇതിൽ പറയുന്ന തിയതി ജൂലൈ 3 അല്ല, ആഗസ്റ്റ് 22 ആണു താനും.

അസ്ഥിമാറ്റം 233-ൽ നടന്നതായി പൗളിനോസ് 'ഇൻഡ്യാ ഒരിയന്താളിസ് ക്രിസ്ത്യാന'യിൽ പറയുന്നു. (Z.M.പാറേട്ട് മലങ്കര നസ്രാണികൾ വാല്യം I പേ.417) 165 ലാണ് കൊണ്ടുപോയതെന്ന് J.N.ഫാർക്വർ സമർത്ഥിച്ചിരിക്കുന്നു. (J.N.Farquhar, The Apostal Thomas in India p.65) അസ്ഥിമാറ്റം 'തോമായുടെ നടപടികൾ' എന്ന ഗ്രന്ഥത്തിന്റെ രചനയ്ക്ക് കാരണമായി എന്ന് കത്തോലിക്കാ എൻസൈക്ലോപീഡിയ (Vol.V) അഭിപ്രായപ്പെടുന്നു. നടപടികൾ 180 നും 230 നും ഇടയ്ക്ക് രചിക്കപ്പെട്ടുവെന്ന് റവ. ഫാ.ഡോ. വി.സി.ശമുവേൽ സമ്മതിക്കുന്നുണ്ട്. (സഭ വളരുന്നു. പേ.11) നടപടികളിലാണ് അസ്ഥിമാറ്റം നടന്നതായുള്ള ആദ്യ പരാമർശം.

ഇറ്റലിക്കാരനായ റൂഫൈനസ് (അക്വില) 371 നും 396 നും ഇടയ്ക്ക് എഡേസ്സായിൽ താമസിച്ചിരുന്നു. അദ്ദേഹം പറഞ്ഞപ്രകാരം അക്കാലത്ത് മാർത്തോമ്മായുടെ തിരുശേഷിപ്പ് അവിടെയുണ്ട്.

സ്പയിൻകാരിയായ തീർത്ഥാടക ഈഗേറിയ 394 ൽ എഡേസ്സാ സന്ദർശിച്ച് അതിനടുത്ത കാലത്ത് നിർമ്മിച്ചതെന്നു തോന്നിയ ശവകുടീരം സന്ദർശിച്ച് ശ്ലീഹായെ സംബന്ധിച്ച ചില രേഖകൾ വായിച്ചതായി തെളിവുണ്ട്. (Jacob Vellian, in introduction to J.N.Farquhar, The Apostal Thomas in India p.ii, iv) ഇതു് തോമായുടെ നടപടികൾ ആയിരിക്കാം. (Do. p.ii)

രണ്ടാം നൂറ്റാണ്ടിൽ കൊണ്ടുപോയി സ്ഥാപിച്ച തിരുശേഷിപ്പിന് പല തവണ പുനപ്രതിഷ്ഠ നടന്നിരിക്കാം. (Z.M.പാറേട്ട്, മലങ്കര നസ്രാണികൾ വാല്യം I പേ.175) അതിലൊന്നിന് സൗഹാ പ്രഖ്യാപിക്കപ്പെട്ടിരിക്കാം. ഏതായാലും എഡേസ്സൻ നളാഗമത്തിലെ തിയതി (ആഗ.22) ഒരു പുന:പ്രതിഷ്ഠയുടേതു മാത്രമാണ്.

സെവല്ലിയിലെ പ്സ്യൂഡോ ഇസിദോറിന്റെ (560-636) പ്രസ്താവനയാണ് തീയതിയുള്ള മറ്റൊരു രേഖ.

അതിൽ ഇപ്രകാരമാണുള്ളത്. 'He died at Calamina a town in India and is honourably buried there on the twelfth before the Kalends of January' (A.C.Perumalil, The Apostles in India. p.179) മലങ്കരസഭ മാസിക യിലെ ലേഖനത്തിൽ (ജോർജ്ജ് വറുഗീസ്, മദ്രാസ്,1984 ജൂൺ) twelfth എന്നുദ്ധരിച്ചിട്ട് December 21 എന്നു കാണിച്ചതു് എന്തുകൊണ്ടെന്ന് മനസ്സിലായില്ല. അതിൽ ഉദ്ധരിച്ചുകണ്ടതുപോലെ Calender എന്നല്ല Kalends എന്നാണ് രേഖ. റോമൻ കണക്കിൽ കണക്കുകൊടുക്കേണ്ട ദിവസം – ഒന്നാം തിയതി – യാണ് Kalends കൊണ്ടു സൂചിപ്പിക്കുന്നത്. ഏതായാലും 21-ാം തിയതി അവിടെ വരുന്നില്ല. (ഈ രേഖയിൽ കാണുന്നതിന്റെ മൂലം ജനുവരി എന്നു തന്നെയൊ എന്നും പരിശോധിക്കേണ്ടതുണ്ട്. കലണ്ടറിന്റെയും മാസങ്ങളുടെയും മാറ്റങ്ങൾ അതിനെ ബാധിച്ചോ എന്നാണ് അറിയേണ്ടത്.)

തീയതി സൂചിപ്പിക്കുന്ന ടൂർസിലെ വി.ഗ്രിഗറിയുടെ ഒരു രേഖയുണ്ട്. 590 നടുത്ത് തിയഡോർ എന്ന സഞ്ചാരിയിൽ നിന്നാണ് മാർത്തോമ്മായുടെ പെരുന്നാളിന്റെ വിവരണം അദ്ദേഹത്തിനു ലഭിച്ചത്. ഇൻഡ്യയിൽ അസ്ഥികൾ മാറ്റപ്പെടുന്നതിനു മുമ്പ് അതു സ്ഥിതിചെയ്തിരുന്ന സ്ഥലത്ത് ഒരു സന്യാസാശ്രമം ഉണ്ടായിരുന്നതായി അദ്ദേഹം പറയുന്നു. വി.ഗ്രിഗറിയുടെ 'രക്തസാക്ഷിമഹത്ത്വം' എന്ന ഗ്രന്ഥത്തിൽ ശ്ലീഹായെ അടക്കംചെയ്ത സ്ഥലത്തെ പെരുന്നാളിന്റെ വിവരണത്തിൽ അത് 'അഞ്ചാം മാസത്തിൽ' കൊണ്ടാടുന്നതായി പറയുന്നു. ടൂർസ് ഉൾപ്പെടുന്ന രാജ്യങ്ങളിലെ പഞ്ചാംഗം അനുസരിച്ചാണെങ്കിൽ അത് ജൂലൈ ആണെന്ന് പാറേട്ട് പറയുന്നു. (Z.M.പാറേട്ട്, മലങ്കര നസ്രാണികൾ വാല്യം I, പേ.392) 'അഞ്ചാം മാസം' ഇന്നത്തെ ജൂലൈ തന്നെയെന്നത് സെപ്റ്റമ്പർ (7) ഒക്ടോബർ (8) നവമ്പർ (9) ഡിസമ്പർ (10) എന്നീ മാസങ്ങളുടെ പേരുകൾ കൊണ്ടുതന്നെ അറിയാമല്ലോ. മാർച്ചിലായിരുന്നു ആണ്ടുപിറപ്പ്. ഈ പെരുന്നാൾ ഇൻഡ്യയിലെയൊ എഡേസ്സായിലെയൊ എന്നതിൽ ചരിത്രകാരന്മാരുടെയിടയിൽ യോജിപ്പില്ല. (Rt.Rev.Herman D'souza, In the Steps of St.Thomas, p.30) രണ്ടു സ്ഥലത്തെയും പെരുന്നാളുകൾ വ്യത്യസ്ത തിയതികളിലായിരുന്നെങ്കിൽ അതു സൂചിപ്പിക്കപ്പെടുവാൻ ന്യായമുണ്ടായിരുന്നു.

വിദേശികളുടെ പ്രസ്താവനകളല്ലാതെ തദ്ദേശീയമെന്നു പറയുവാൻ ഉള്ള ഒരു രേഖ മൈലാപ്പൂർ ശിലയിലുള്ളതാണ്. 'ക്രൈസ്തവ തത്ത്വങ്ങൾ ഭൂമിയിൽ ആവിർഭവിച്ചതിനു ശേഷം 30 സംവത്സരങ്ങൾ കഴിഞ്ഞു ഡിസമ്പർ 25-ാം തിയതി മൈലാപ്പൂരിൽ വച്ച് വി.തോമസ് അപ്പൊസ്തലൻ ചരമം പ്രാപിച്ച' എന്ന് ഇ.എം. പീലിപ്പോസ് ഇത് ഉദ്ധരിക്കുന്നുമുണ്ട്. (മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻ സഭ. പേ.77) മറ്റു പലരുടെ ഉദ്ധരണികളും ഡിസ.25 എന്നു തന്നെയാണ്. എ.എം.മുണ്ടാടന്റെ Traditions of St.Thomas Christians എന്ന ഗ്രന്ഥത്തിൽ (പേ.47) ഡിസമ്പർ 21 എന്നാണ്. ശ്രീ. ജോർജ്ജ് വറുഗീസ് മദ്രാസ് (മലങ്കരസഭ 1984 ജൂൺ) ധനു 21 എന്നു ചേർത്തു കണ്ടു. ഈ ശില ഏതു കാലത്ത് സ്ഥാപിക്കപ്പെട്ടതാണ്? 'മുപ്പതു സംവത്സരം കഴിഞ്ഞു' എന്നു കാണുന്നതിനാൽ ക്രിസ്തുവർഷക്കണക്ക് പ്രാബല്യത്തിൽ വന്ന ശേഷമാണെന്നതിൽ സംശയം വേണ്ടല്ലോ. ആ കണക്ക് മൈലാപ്പൂർ പ്രദേശത്ത് വന്ന ശേഷം സ്ഥാപിതമായതാണെന്നതിനും തർക്കം വേണ്ട. ധനുവും ഡിസമ്പറും അതിൽ നിന്നു വരുന്നു. ആ പ്രദേശത്തെ ആണ്ടുമാസങ്ങളുമായി അത് പൊരുത്തപ്പെടുന്നുമില്ല. അതു സ്ഥാപിക്കുകയോ വായിപ്പിക്കുകയോ മറ്റോ ചെയ്ത ആളുകളുടെ അക്കാലത്തെ ധാരണ അതു പ്രതിഫലിപ്പിക്കുന്നു. ഇതിന്റെ മൂലം വായിച്ചു പറഞ്ഞത് എഴുതിയെടുത്ത മൂലരേഖയുടെ പകർപ്പാണ് ഇപ്പോൾ ആശ്രയിക്കുന്നത്. അതിന് തർക്കരഹിതമായ വ്യാഖ്യാനവുമില്ല. ചരിത്രപരമായി ഇതിന് വലിയ വില കല്പിക്കേണ്ടതില്ലെന്ന് അഭിപ്രായപ്പെട്ടിട്ടുള്ളവരുമുണ്ട്.

പൗരാണിക സഭാപഞ്ചാംഗങ്ങൾ പരിശോധിച്ചാൽ, പൗരസ്ത്യ സഭാകലണ്ടറിൽ 'ജൂലൈ 3 – ഇൻഡ്യയിൽവച്ച് കുന്തത്താൽ കുത്തേറ്റ് മരണമടഞ്ഞ വിശുദ്ധ തോമ്മാ. അദ്ദേഹത്തിന്റെ ശരീരം ഖാബിൻ എന്ന വ്യാപാരി ഉറഹായിൽ കൊണ്ടുവന്നു സ്ഥാപിച്ചു. ഒരു വലിയ പെരുന്നാൾ' എന്നു കാണാം. (V.C.George, Apostalate & Martyrdom of St.Thomas, p.153. Z.M.പാറേട്ട്, മലങ്കര നസ്രാണികൾ വാല്യം I പേ.170) ഇവിടെ മരണമടഞ്ഞതിന്റെ ഓർമ്മ എന്നാണ് സൂചിപ്പിക്കുന്നത്. അസ്ഥികൾ ഉറഹായിൽ സ്ഥാപിച്ചതിന്റെ ഓർമ്മയെന്നല്ല പറയുന്നത്. തിരുശേഷിപ്പ് സ്ഥിതിചെയ്യുന്ന ഇടം സൂചിപ്പിക്കുക മാത്രമാണ് ചെയ്തിരിക്കുന്നത്.

ഡിസമ്പർ 21 മരണദിനമായി ഹീരോണിയൻ മാർട്ടിയോളജി പറയുന്നുണ്ട്. ബിടേയുടെ മാർട്ടിയോളജി, റോമൻ മാർട്ടിയോളജി എന്നിവയിൽ ഡിസമ്പർ 21 മരണദിനവും ജൂലൈ 3 അസ്ഥിമാറ്റവുമായി പറയുന്നു. (Rt.Rev.Herman D'souza, In the Steps of St.Thomas, p.9,10) എന്നാൽ ലത്തീൻ സഭയിൽ ചിലയിടങ്ങളിൽ ജൂലൈ 3 ആണ് ചരമദിനമായി കൊണ്ടാടിവന്നത്. പൗരാണികമായ കാൾമാൻ ചക്രവർത്തിയുടെ പഞ്ചാംഗത്തിൽ ജൂലൈ 3 നാണ് ചരമസ്മരണ. പില്ക്കാലത്ത് ലത്തീൻ സഭയിൽ ഡിസമ്പർ 21 ചരമദിനവും ജൂലൈ 3 അസ്ഥിമാറ്റദിനവുമായി അംഗീകരിക്കപ്പെട്ടു. (ക്രൈസ്തവവിജ്ഞാനകോശം, പ്രകാശം പബ്ലിക്കേഷൻസ്, ആലപ്പുഴ. പേ.113,114)

മലങ്കരസഭയിൽ നിലവിലിരുന്നതും പൗരസ്ത്യസുറിയാനിക്കാർ ഉപയോഗിച്ചിരുന്നതുമായ പ്രാർത്ഥനക്രമത്തിൽ ജൂലൈ 3 പെരുന്നാളിനോടനുബന്ധിച്ചുള്ള പ്രത്യേക പ്രാർത്ഥനയിൽ ശ്ലീഹായുടെ രക്തസാക്ഷിത്വമാണ് അനുസ്മരിക്കുന്നത്. ഇത് അഞ്ചാം നൂറ്റാണ്ടിനു മുമ്പ് രചിക്കപ്പെട്ടതായാണ് കരുതപ്പെടുന്നത്. (Rev.Romeo Thomas in introduction to V.C.George, Apostalate &Martyrdom of St.Thomas, p.20. Also p.164, 168, 174) ഈ പെരുന്നാളിന്റെ വൈദികരുടെ കാനോന നമസ്കാരത്തിൽ എട്ടു ദിവസത്തെ പ്രാർത്ഥനകൾ ഉണ്ട്. പോർട്ടുഗീസുകാർ തിരുത്താതെ അവശേഷിച്ചതിൽ ഒന്നാകയാൽ ഇതിന് വളരെ പ്രാധാന്യമുണ്ട്. (ഫാ.ബർണാഡു്, മാർത്തോമ്മാക്രിസ്ത്യാനികൾ, ഒന്നാം ഭാഗം, പേ.19,20,21,31,139) ഈ പെരുന്നാൾ പേർഷ്യയിൽ ഒരു ദിവസത്തേക്കു മാത്രമേ ഉള്ളൂ. പേർഷ്യയിൽ ഇത് കടമുള്ള ഒരു ദിവസമല്ല. അന്ത്യോഖ്യൻ സഭയ്ക്കും മാറാനായപ്പെരുന്നാളല്ല. മലങ്കരയിൽ ദുക്റാന കടമുള്ള ദിവസമാണ്. മദ്ധ്യപൂർവ്വദേശങ്ങളിലേതിനെക്കാൾ പ്രധാന്യത്തോടെ ഇവിടെ ഈ പെരുന്നാൾ ആചരിക്കപ്പെട്ടിരുന്നതുകൊണ്ട് ഇത് പേർഷ്യയിൽ നിന്നു പകർത്തിയതല്ലെന്നു പറയാം. (ക്രൈസ്തവവിജ്ഞാനകോശം, പ്രകാശം പബ്ലിക്കേഷൻസ്, ആലപ്പുഴ. പേ.113,114)

മാർത്തോമ്മാ ശ്ലീഹ രക്തസാക്ഷിയായത്, പുനരുത്ഥാനത്തിന് സാക്ഷ്യം വഹിച്ചത് (പുതു ഞായറാഴ്ച) എന്നിവ ആദിമുതലേ കേരളസഭ ആചരിച്ചിരുന്നു. കേരളപ്രവേശവും ആചരിച്ചിരുന്നതായി പറയപ്പെടുന്നു. ജൂലൈ 3 മാർത്തോമ്മായുടെ 'ചാത്ത' മായി കുടുംബങ്ങളിൽ പോലും ആചരിച്ചിരുന്നുവത്രേ. ദുക്റാന, 1981 ജൂലൈ ലക്കം.)

പേർഷ്യയിലും ഇൻഡ്യയിലും ഉപയോഗത്തിലിരുന്ന ജൂലൈ 3 ന്റെ പ്രാർത്ഥനക്രമങ്ങളിൽ ശ്ലീഹായുടെ പ്രവർത്തനങ്ങളും രക്തസാക്ഷിത്വവും സംബന്ധിച്ചുള്ള സൂചനകളല്ലാതെ അസ്ഥിമാറ്റത്തെപ്പറ്റി സൂചിപ്പിച്ചിട്ടില്ലാത്തതിനാൽ യഥാർത്ഥ മരണദിനം തന്നെയാണ് ജൂലൈ 3 എന്നനുമാനിക്കാം.

ഡിസമ്പർ 21 മരണദിനമായി പറയുന്ന രേഖകൾ ഇൻഡ്യയിൽ ഉത്ഭവിച്ചവയോ, ഇൻഡ്യക്കാരെഴുതിയതോ അല്ലാത്തതിനാൽ അവയ്ക്ക് ശ്ലീഹായുടെ പ്രവർത്തനങ്ങളും രക്തസാക്ഷിത്വവും സംബന്ധിച്ച് നേരിട്ട് വിവരമില്ലാത്തവയെന്ന കുറവുണ്ട്. നേരിട്ടു വിവരമുള്ളവരുടെ പാരമ്പര്യത്തിനും ആരാധനക്രമങ്ങൾക്കുമാണ് പ്രഥമ പരിഗണനയും സാധുത്വവും നല്കേണ്ടത്. (ശ്ലീഹ ഒരു കുന്തം കൊണ്ടാണോ, കുന്തങ്ങൾ കൊണ്ടാണോ കുത്തേറ്റു മരിച്ചതെന്ന പ്രശ്നത്തിന് ഈ കാരണത്താൽ ജെ. എൻ. ഫാർക്വാർ ഇൻഡ്യൻ പാരമ്പര്യത്തിനാണ് പ്രഥമസ്ഥാനം നല്കുന്നത്. (J.N.Farquhar, The Apostal Thomas in India p.58) എന്നാൽ ചരമതീയതിക്കാര്യത്തിൽ അദ്ദേഹം ഈ ന്യായം അവലംബിച്ചില്ല.)

ശ്ലീഹായുടെ പ്രവർത്തനസ്ഥലമായ കേരളത്തിലെ പാരമ്പര്യങ്ങളും രേഖകളും ഇക്കാര്യത്തിൽ പരിശോധിക്കാം. പൗരാണികമെന്നു പറയപ്പെടുന്ന റമ്പാൻ പാട്ടിൽ 'എഴുപത്തിരണ്ടാം കർക്കടകത്തിൽ ... മൂന്നാം ദിവസം .. കാലം ചെയ്തിതു മാർത്തോമ്മ' എന്നു കാണാം. കേരളപ്പഴമ 'കർക്കടകം മൂന്നാം തിയതി മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാളാകുന്നു' എന്നു പറയുന്നു. (പേ.39) വത്തിക്കാൻ സിറിയക് കോഡക്സ് 22 -ൽ കർക്കടകം 3 ന് മാർത്തോമ്മാ ശ്ലീഹായുടെ ദുക്റാന ആചരിക്കുന്നതിനെപ്പറ്റി പറയുന്നുണ്ട്. (ക്രൈസ്തവ വിജ്ഞാന കോശം, പ്രകാശം പബ്ലിക്കേഷൻസ്, ആലപ്പുഴ. പേ.114) 1500-ൽ കബ്രാളിനോടൊപ്പം യൂറോപ്പിനു പോയ ഇൻഡ്യാക്കാരൻ ജോസഫ് കത്തനാർ ഇവിടെ കർക്കടകം 3 ന് ദുക്റാന ആചരിക്കുന്നതായി പറയുന്നു. ഇത് അക്രൈസ്തവർ പോലും ആചരിച്ചിരുന്നുവത്രേ. (ക്രൈസ്തവ വിജ്ഞാന കോശം, പ്രകാശം പബ്ലിക്കേഷൻസ്, ആലപ്പുഴ. പേ.114) 1504-ൽ മാർ യാക്കോബിനാൽ എഴുതപ്പെട്ട പഞ്ചാംഗത്തിലും കർക്കടകം 3 മാർത്തോമ്മ ശ്ലീഹായുടെ ദുക്റാനയാണ്. (ടി.) 16-ാം നൂറ്റാണ്ടിൽ കർക്കടകം 3 ന് മാർത്തോമ്മാ ശ്ലീഹായുടെ ചരമവാർഷികത്തോടനുബന്ധിച്ച് നസ്രാണികൾ പറവൂരു നിന്ന് കൊടുങ്ങല്ലൂരേക്ക് തീർത്ഥയാത്ര നടത്തുമ്പോൾ പഴയ ചില പാട്ടുകൾ പാടിയതായി പോർട്ടുഗീസു് രേഖകളിൽ പറയുന്നുണ്ട്. (V.C.George, Apostalate & Martyrdom of St.Thomas, p.20.) എന്നാൽ ഇവിടെ ജൂലൈ 3 ആചരിക്കുന്നത് ശ്ലീഹായുടെ മരണവാർഷികമെന്ന നിലയ്ക്കല്ല, ശ്ലീഹാ മലബാറിൽ വന്നത് അനുസ്മരിച്ചാണെന്ന് പോർട്ടുഗീസുകാരൻ ഗുവയ പറഞ്ഞിട്ടുണ്ട്. (ജോർജ്ജ് വറുഗീസ്, മദ്രാസ്, മലങ്കരസഭ 1984 ജൂൺ) മലബാർ പാരമ്പര്യത്തിന് ഗുവയ ഒരു കാരണം കണ്ടെത്തേണ്ടിവന്നത് അദ്ദേഹത്തിന്റെ സഭ ഡിസമ്പർ 21 ന് മരണവാർഷികം ആചരിക്കുന്നതാണ് ശരി എന്ന ബേദ്ധ്യത്തിലാകണം. റോമൻ മാർട്ടിയോളജിയിൽ ജൂലൈ 3 അസ്ഥിമാറ്റത്തീയതിയായി പറഞ്ഞിരിക്കെ അദ്ദേഹം ഇപ്രകാരം പറഞ്ഞതെന്തുകൊണ്ട് എന്ന ചോദ്യമുണ്ട്. ഇക്കാര്യത്തിൽ ഗുവയെപ്പോലെ മറ്റാരും പറയുന്നില്ല.

1751-ൽ ഇവിടെ വന്ന മപ്രിയാന മാർ ബസ്സേലിയോസിന്റെ കത്തിൽ 'കർക്കടകം 3 -ാം തിയതി മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാൾ ദിവസം കമ്പനി വക ആളുകളോട്ടും പട്ടാളക്കാരോട്ടും ഹെസക്കിയേൽ എന്ന യൂദനോട്ടും കൂടി കൊച്ചിരാജാവിനെ കാണ്മാൻ ഞങ്ങളെ അയച്ചു' എന്നു കാണുന്നു. (ഇ.എം.പീലി

പ്പോസ്, മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻ സഭ പേ.166)

ഇടവകപത്രിക പ്രസിദ്ധീകരിച്ചു തുടങ്ങിയ കാലം (1892 മകരം) മുതലുള്ള കുറെ കൊല്ലങ്ങളിലെ ലക്കങ്ങൾ പരിശോധിച്ചതിൽ അതതു മാസത്തിലെ വിശേഷ ദിവസങ്ങളുടെ പട്ടികയിലോ പഞ്ചാംഗത്തിലോ ഡിസമ്പർ പെരുന്നാൾ ഉൾപ്പെടുത്തി കണ്ടില്ല. മലങ്കരസഭ അക്കാലത്ത് ഡിസമ്പർ പെരുന്നാൾ പരിഗണിച്ചിരുന്നില്ലെന്നർത്ഥം. ഇതിന്റെ പത്രാധിപരായിരുന്ന ഇ.എം.ഫീലിപ്പോസ് തന്റെ പുസ്തകത്തിൽ പെരുന്നാളുകളെപ്പറ്റി പറയുന്നിടത്ത് ശ്ലീഹായുടെ ദുക്റാന ഒരു തിയതിക്കും ചേർക്കാതെ വിട്ടുകളഞ്ഞിരിക്കുന്നതിൽ അത്ഭുതപ്പെടേണ്ടതുണ്ട്. (ടി പേ. 350) മരണത്തീയതി ഒക്ടോബർ 6 എന്നാണ് ചേർത്തത്. (ടി പേ.408)

മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ സംബന്ധിച്ച് കോനാട്ട് മാത്തൻ മല്പാന്റെ ഡയറിയിൽ നിന്ന് വ്യക്തമാകുന്ന കാര്യം അക്കാലത്ത് മലങ്കരസഭയിലും ശീമരാജ്യത്തും ധനു 21 പെരുന്നാൾ ആചരിച്ചിരുന്നില്ല എന്നതാണ്. (... ഈ പെരുന്നാൾ ശീമകളിൽ ഇല്ല. അവർക്കു വിവരമില്ലാഞ്ഞിട്ട് ഈ പെരുന്നാൾ ആചരിക്കാത്തതാണെന്നും അതിനാൽ നാം ആചരിക്കണമെന്നും ഒരു പഴയ കവിത അതിനു സാക്ഷിയുണ്ടെന്നും കൊച്ചപ്പൻ മാർ യൂലിയൊസു മെത്രാപ്പോലീത്ത കല്പിച്ചു. ഇപ്രകാരം എന്നെ ചൊല്ലി കേൾപ്പിച്ചു. 'ധനുമാസം പതിനെട്ടിൽ ചതിവാലെ കുന്തമേറ്റു. കിടന്നു മൂന്നു ദിനം. മരിച്ചങ്ങിരുപത്തൊന്നിൽ'. ഈ പെരുന്നാൾ ശരിയായി ആചരിക്കണമെന്ന് ഞാനും വിചാരിക്കുന്നു. ( കോനാട്ടു മാത്തൻ മല്പാന്റെ ഡയറി ബുക്ക് നമ്പർ 374,1064 ധനു 21/1849)

ചുരുക്കിപ്പറഞ്ഞാൽ ജൂലൈ 3 മാർത്തോമ്മാ ശ്ലീഹായുടെ മരണവാർഷിക ദുക്റാനയായി മലങ്കര സഭ ആചരിച്ചുവന്നു എന്നതാണ് സത്യം. ഉദയംപേരൂർ സുന്നഹദോസു വരെ ധനു 21 ഇവിടെ എങ്ങും ആചരിക്കപ്പെട്ടിരുന്നില്ല. (ഫാ.ബർണാഡ്, മാർത്തോമ്മാക്രിസ്ത്യാനികൾ ഒന്നാം ഭാഗം പേ.146) ധനു 21 ആചരണം തുടങ്ങിയതു ഉദയംപേരൂരിനു ശേഷം ആയതിനാൽ റോമൻ പാരമ്പര്യം പകർത്തിയതു മാത്രമാണ്. ഉദയംപേരൂർ സുന്നഹദോസ് തുടങ്ങിവച്ചതു പോലും ഇവിടുത്തെ പാരമ്പര്യത്തിന്റെ തെളിവായി പറയുന്നത് (പി.വി. ചാക്കോ, മലങ്കരസഭ, 1984 സെപ്റ്റമ്പർ) ലജ്ജാകരം എന്നേ പറയാവൂ.

ആചരിക്കേണ്ട പെരുന്നാളുകളെപ്പറ്റി ഉദയം പേരൂർ സുന്നഹദോസ് ചെയ്ത തീരുമാനങ്ങളിൽ മാർത്തോമ്മാശ്ലീഹായെ സംബന്ധിക്കുന്നവ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

In July, ... the third being the feast of the glorious Apostle St.Thomas, which by some is said to be the day of his translation, by others of his arrival in these parts, and which has by ancient custom been still kept in this bishoprick; ...

In December, ... the eighteenth being the day whereon the Holy Cross of the Apostle St.Thomas did swept: The twenty-first being the feast of the same holy apostle St.Thomas ... (Scaria Zacharia, The Acts and Decrees of the Synod of Diamper. p.185)

ധനു 18 ശ്ലീഹാ കുന്തമേറ്റതിന്റെ ഓർമ്മയാണെന്നതിന് റോമൻ സഭക്കു പോലും പാരമ്പര്യമില്ല. 1547-ൽ മൈലാപ്പൂരിൽ കണ്ടെടുത്ത കുരിശ് അത്ഭുതകരമായി ഡിസമ്പർ 18 ന് (on th feast of Expectation of Our Lady) വിയർപ്പു ചിന്തിയതിനെത്തുടർന്ന് രൂപം കൊണ്ട ഒരാശയത്തിന്റെ പേരിൽ ശ്ലീഹാ കുന്തമേറ്റ ദിവസമെന്ന് വ്യാഖ്യാനം നല്കി സഭാനേതൃത്വം നിർബന്ധത്താൽ നടപ്പാക്കാൻ ശ്രമിച്ചതാണ് ഈ പെരുന്നാളാചരണം. (ക്രൈസ്തവ വിജ്ഞാനകോശം, പ്രകാശം പബ്ലിക്കേഷൻസ്, ആലപ്പുഴ. പേ.113, Z.M.പാറേട്ട് മലങ്കര നസ്രാണികൾ വാല്യം I പേ.202, പീത്തോമ്മാ, മലങ്കരസഭ 1984 മാർച്ച്, പി.തോമസ്, ഓർത്തഡോക്സ് ഹെറാൾഡ്, മാർച്ച് 14, 1984) ഡിസമ്പർ 18 കുരിശു വിയർത്ത പെരുന്നാളാണെന്ന് ഫാ. പ്ലാസിഡ് പറഞ്ഞിട്ടുണ്ട്. (ഫാ. പ്ലാസിഡ്, കേരളത്തിലെ മാർത്തോമ്മാ ക്രിസ്ത്യാനികൾ പേ.294) കുരിശു വിയർക്കും മുമ്പ് ആ തീയതിയ്ക്ക് ഒരു പെരുന്നാൾ ഉണ്ടായിരുന്നെങ്കിൽ ആചരിക്കണമെന്ന് നിർദ്ദേശിച്ച് മെനസ്സീസ് കല്പന പുറപ്പെടുവിക്കില്ലായിരുന്നു.

18-ാം തിയതി ശ്ലീഹ കുന്തമേറ്റതായും 21-ാം തിയതി മരണമടഞ്ഞതായും മലങ്കര സഭയിൽ ഈ പെരുന്നാളുകൾ നടപ്പിലുണ്ടായിരുന്നതായും പറയുന്നത് യാതൊരു പൗരാണിക രേഖകളെയും ആശ്രയിക്കാതെയാണ്. പോർട്ടുഗീസുകാർ ഉണ്ടാക്കി പ്രചാരണം നല്കിയവ അവജ്ഞയോടെ തള്ളിക്കളയേണ്ടതുണ്ട്.

ഉദയംപേരൂർ സുന്നഹദോസ് റോമൻകണക്കിൽ ചരമത്തിന്റെ ഓർമ്മയായി ഡിസമ്പർ 21 നടപ്പാക്കാൻ ശ്രമിച്ചെങ്കിലും ജൂലൈ 3 ദുക്റാനയായി കൊണ്ടാടിവന്ന സഭയിൽ ൽതിന് വേണ്ടത്ര അംഗീകരമുണ്ടായില്ല. റോമൻ ഭരണത്തിലുണ്ടായിരുന്നവർ പോലും ആ മാറ്റം ഉൾക്കൊണ്ടില്ല. അക്കാലത്തിനു ശേഷം എഴുതപ്പെട്ട പിറവം പള്ളിയിലെ പെരുന്നാൾ പട്ടികയിൽ (ചുമരെഴുത്ത്) 'കർക്കടകം 3 മാർത്തോമ്മാ ശ്ലീഹാ

യുടെ പെരുന്നാൾ' എന്നുതന്നെ രേഖപ്പെടുത്തിയിരിക്കുന്നു. (ഈ പള്ളിയിൽ അക്കാലത്ത് പുത്തൻകൂർ പഴയകൂർ വിഭാഗങ്ങൾക്ക് ആരാധന വെവ്വേറെ ഉണ്ടായിരുന്നു.) ഇതിൽ 'ധനു 21 ന് ഉറഹായുടെ പള്ളിയിൽ മാർത്തോമ്മാ ശ്ലീഹ കബറടങ്ങിയ ഘോഷിപ്പിനുടെ പെരുന്നാൾ' എന്നാണ് കാണുന്നത്. പോർട്ടുഗീസുകാർ ജൂലൈ 3 ന് നല്കിയ പുതുവ്യാഖ്യാനം സ്വീകരിക്കാതെ അത് അവരുടെ തീയതിക്ക് തരികെ വച്ചുകൊടുത്തിരിക്കുന്നത് ശ്രദ്ധിക്കുക. ധനു 18 നാകട്ടെ 'ആദമ്പ മലയിൽ സ്ലീബ കണ്ടെത്തിയ പെരുന്നാൾ എന്നാണ് കുറിപ്പ്. ഇവിടെ കുന്തമേറ്റ കാര്യം പറഞ്ഞിട്ടില്ല. (പി.തോമസ്, ഓർത്തഡോക്സ് ഹെറാൾഡ്, മാർച്ച് 14, 1984) ഈ പെരുന്നാൾ സൂചിപ്പിച്ചിട്ടുള്ളതിനാൽ ഇതെഴുതി വയ്ക്കുന്നതിൽ റോമൻ വിഭാഗത്തിന് മുൻകൈ ഉണ്ടായിരുന്നതായി കരുതാം. 'കുരിശു വിയർത്ത പെരുന്നാൾ' കൊണ്ടാടുവാൻ മെനസ്സീസ് കല്പന പുറപ്പെടുവിച്ചിരുന്നല്ലോ. മുളന്തുരുത്തിയിൽ വച്ചെഴുതപ്പെട്ട നമ്മുടെ സഭയുടെ പെരുന്നാൾ പട്ടികയിൽ ധനു 18 ന് മൈലാപ്പൂർ കുരിശിന്റെ വിയർപ്പു തിരുന്നാൾ എന്നുണ്ട്. കണ്ടനാട്ടു പള്ളിയിലും മേല്പറഞ്ഞ വിവരങ്ങൾ രേഖപ്പെടുത്തിയിരുന്നു. (ദുക്റാന, 1981 ജൂലൈ, നവമ്പർ, ഡിസമ്പർ) ഇതിൽനിന്നെല്ലാം ഉദയംപേരൂരിന്റെ സ്വാധീനത്തിലാണ് ഇവിടെ ദുക്റാനപ്പെരുന്നാളിന്റെ മാറ്റങ്ങൾ വന്നത് എന്നു മനസ്സിലാക്കാം.

ധനു 21 മരണദിനമായി ഇവിടെ ആചരിച്ചുവന്നത് പേർഷ്യൻ സ്വാധീനത്തിൽ ജൂലൈ 3 ലേക്ക് മാറി എന്നു പറയുന്നവർ ഒഴുക്കൻ മട്ടിൽ പറയുന്നുവെന്നല്ലാതെ അതിന് ആധാരമൊന്നും ചൂണ്ടിക്കാണിക്കാറില്ല. പേർഷ്യയിൽ ജൂലൈ 3 പെരുന്നാളുള്ളതും റോമൻ പാരമ്പര്യവുമായി കൂട്ടിപ്പിടിക്കുന്നുവെന്നു മാത്രം. ഈ മാറ്റം ഉണ്ടായ കാലവും ആർക്കും തിട്ടമായി പറയുവാനാകുന്നില്ല.

ഡിസമ്പർ 21 നോമ്പുകാലമാണല്ലോ. ഈ നോമ്പിൽ മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാൾ നേരത്തേതന്നെ ഉണ്ടായിരുന്നെങ്കിൽ ഇപ്പോൾ വലിയ നോമ്പിൽ ദൈവമാതാവിന്റെ വചനിപ്പ് പെരുന്നാൾ (മാർച്ച് 25) ആചരിക്കുന്നതിന് ക്രമീകരണം ഉള്ളതു പോലെ, ദുക്റാനപ്പെരുന്നാൾ നോമ്പിൽ ആചരിക്കുന്നതിന്റെ ക്രമീകരണം സഭയിൽ ഉത്ഭവിക്കുകയും അത് പാരമ്പര്യമായി അറിയാൻ ഇടവരുകയും ചെയ്യുമായിരുന്നു. അപ്രകാരം ഒരു പാരമ്പര്യം നാം അറിയുന്നില്ലല്ലോ.

പടിഞ്ഞാറൻ സഭകളിലും അവരുടെ രേഖകളിലും ഡിസമ്പർ 21 പരാമർശിക്കപ്പെടുന്നുണ്ടെങ്കിലും കിഴക്കൻ സഭകളൊന്നും ആ തീയതിക്ക് പ്രധാന്യം കല്പിക്കുന്നില്ല. അന്ത്യോഖ്യൻ സുറിയാനി ആരാധനക്രമത്തിൽ ജൂലൈയിലാണ് ദുക്റാനപ്പെരുന്നാൾ വരുന്നത്. ഡിസമ്പറിലെങ്കിൽ പെങ്കീസായിൽ യൗസേപ്പിന്റെ വെളിപാടിനു ശേഷം മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ വരേണ്ടതാണല്ലോ. (പെങ്കീസ, വാല്യം 1, യൂലിയോസ് പ്രസ്സ്, പാമ്പാക്കുട, 1963) പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓർമ്മയുടേതു കഴിഞ്ഞ് ജൂലൈ 3 ന് നടത്തുന്ന മാർത്തോമ്മാ ശ്ലീഹായുടെ ദുക്റാനയുടെ ക്രമം പെങ്കീസായിൽ ചേർത്തിരിക്കുന്നു. (പെങ്കീസ, വാല്യം 3, യൂലിയോസ് പ്രസ്സ്, പാമ്പാക്കുട, 1963) (അതിലെ ഗീതഭാഗങ്ങളിലെ കുന്തമേറ്റതിനെക്കുറിച്ചുള്ള പരാമർശങ്ങൾ മൂലത്തിലുള്ളതു തന്നെയോ?) ഡിസമ്പർ പെരുന്നാൾ അന്ത്യോഖ്യൻ സഭയ്ക്കില്ല. ആ സഭ പേർഷ്യൻ സഭയുടെ കീഴിലായിരുന്നെന്നോ പേർഷ്യൻ സ്വാധീനത്തിൽ ജൂലൈ 3 ആചരിച്ചുവെന്നോ പറയാമോ?

പൗരസ്ത്യ സഭകളുടെ നേരിട്ടുള്ള അറിവിലും പാരമ്പര്യത്തിലും ഉള്ള വസ്തുത തെറ്റാണെന്നു സ്ഥാപിക്കുവാൻ എണ്ണത്തിൽ കൂടുതലുള്ള പടിഞ്ഞാറൻ രേഖകൾ ആശ്രയിക്കുകയാണ് ചെയ്തു കാണുന്നത്. കത്തോലിക്കാ എൻസൈക്ലോപീഡിയ (വാല്യം14 പേ.101) ഡിസമ്പർ 21 നെ സംബന്ധിച്ച് 'ലത്തീൻ സഭയിൽ മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മ' എന്നേ പറയുന്നുള്ളൂ.

പടിഞ്ഞാറൻ സഭയ്ക്കു തുല്യം പൗരാണികതയുള്ള ഗ്രീക്കു സഭ മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മ ആചരിക്കുന്നത് ഒക്ടോബർ 6 ന് ആണ്. അതാണ് യഥാർത്ഥചരമദിനം എന്നു വാദിക്കുവാൻ ആളില്ലാത്തത് അവരിവിടെ ആധിപത്യത്തിനു വരാതിരുന്നതിനാലും അവരുടെ രേഖകൾ എണ്ണത്തിൽ കുറവായതിനാലും ആയിരിക്കണം!

മലങ്കരസഭയിൽ കഴിഞ്ഞ ഒരു നൂറ്റാണ്ടിനിടയിൽ മാർത്തോമ്മാ ശ്ലീഹായുടെ ചരമദിനം സംബന്ധിച്ചുള്ള  ചരിത്രാന്വേഷണങ്ങളും നടപടികളും ശരിയായ ദിശയിൽ ആയിരുന്നില്ല. സ്വന്തപിതാവിന്റെ മരണവാർഷികദിനം സംബന്ധിച്ച് തങ്ങളുടെ പാരമ്പര്യത്തിലുപരി കേട്ടറിവു മാത്രമുള്ളവരുടെ ശബ്ദത്തിന് വില കല്പിക്കുന്നത് എത്ര കഷ്ടം! സത്യമറിയുവാൻ ഇവിടെയുണ്ടായിരുന്ന പൗരാണിക ആരാധനക്രമങ്ങളും രേഖകളും പാരമ്പര്യങ്ങളും പരിശോധിക്കുകയാണ് വേണ്ടത്. പഞ്ചാംഗങ്ങൾ മാറിമറിയുകയും ദേശങ്ങൾ കടന്നു പോകുകയും ചെയ്തപ്പോൾ പിശകുകൾ വന്നിട്ടുണ്ടാകാം. മർത്തോമ്മാ മറ്റു ദേശക്കാർക്ക് ശ്ലീഹരിൽ ഒരുവൻ മാത്രമാണ്. ശ്ലീഹായുടെ പ്രവർത്തനമണ്ഡലവും മറ്റും അവർക്ക് തർക്കവിഷയമാണ്. എന്നാൽ നമുക്ക് ശ്ലീഹാ നമ്മെ ക്രിസ്തുവിൽ ജനിപ്പിച്ച് ഈ മണ്ണിൽ അലിഞ്ഞുചേർന്ന പിതാവാണ്.

കേരളീയ ആചാരപ്രകാരം മരിച്ചവരുടെ ആണ്ടുശ്രാദ്ധം പ്രധാന ചടങ്ങാണ്. ഈ സഭ ആചരിച്ചുവന്ന കർക്കടകം 3 അതുകൊണ്ടുതന്നെ മരണദിനത്തിന്റെ സുപ്രധാന തെളിവാണ്. അപ്രകാരമൊരു തീയതി സഭാ

നേതൃത്വം ഭേദപ്പെടുത്തിയാൽ നടപ്പാകുക വിഷമമാണെന്ന് കണ്ടുകഴിഞ്ഞു. പഴയ കലണ്ടർ മാറ്റി പുതുത് സ്വീകരിച്ചിട്ടും ഇന്നും ചില പള്ളികളിലെ ചില പെരുന്നാളുകൾ പഴയ കണക്കിൽ തന്നെ പോകുന്നത് യാഥാർഥ്യമാണല്ലോ. (പഞ്ചാംഗങ്ങൾ മാറിമാറി വന്നപ്പോൾ ഏതാനും ദിവസങ്ങളുടെ വ്യത്യാസം വന്നുപോയിട്ടുണ്ട്. ദ്രാവിഡക്കണക്ക്, സുറിയാനിക്കണക്ക്, കൊല്ലവർഷക്കണക്ക്, ഇംഗ്ലീഷുകണക്ക് എന്നീ മാറ്റങ്ങളിലൂടെയാണ് ഇന്ന് ജൂലൈ 3 ൽ വന്നു നില്ക്കുന്നത്.)

വിവിധ സഭകളുടെ പെരുന്നാൾ പട്ടികകളും പഞ്ചാംഗങ്ങളും പരിശോധിച്ചാൽ ആഗ.22 ശ്ലീഹായുടെ അസ്ഥിസംസ്കാരം, സെപ്റ്റ.10 ശ്ലീഹായുടെ അസ്ഥിയുടെ സ്ഥലംമാറ്റം, ഒക്ട.6 ശ്ലീഹായുടെ ഓർമ്മ (ഗ്രീക്ക്) നവ.21 മലങ്കരപ്രവേശം, ഡിസ.18 കുന്തമേറ്റത്, 21. രക്തസാക്ഷിത്വം (ലത്തീൻ) എന്നീ പെരുന്നാളുകളും, പുതുഞായറാഴ്ച, ഓഗ.22, 23, 24, സെപ്റ്റ.17 തുടങ്ങിയ തീയതികളിലും മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാളുകൾ കാണാം. വിവിധ പ്രദേശങ്ങളിലെ സഭകളും റീത്തുകളും പല തീയതികളിൽ പെരുന്നാളുകൾ കൊണ്ടാടുന്നു. പ്രത്യേക സംഭവങ്ങൾ അനുസ്മരിച്ചുള്ളതും, ശരിയായ വാർത്താവിനിമയ സൗകര്യക്കുറവിനാൽ തെറ്റുധാരണ മൂലം തുടങ്ങിവച്ച് പിന്തുടർന്നു പോരുന്നതും എല്ലാം ഇവയിൽ പെടും.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ പള്ളികളിൽ ഡിസമ്പർ പെരുന്നാൾ ആഘോഷിക്കുവാൻ പ്രചാരണവും ശ്രമവും തുടങ്ങിയത് 1952 ലെ മാർത്തോമ്മാ ജൂബിലിയാഘോഷത്തോടനുബന്ധിച്ചാണ്. നല്ല ഉദാഹരണം മുളന്തുരുത്തി പള്ളിയിലെ ജൂബിലിപ്പെരുന്നാളാണ്.

ഓർത്തഡോക്സ് സഭാകലണ്ടർ പരിഷ്കരണം സംബന്ധിച്ച് ഫാ. ടി.പോൾ വറുഗീസ് (പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത) പറഞ്ഞിട്ടുണ്ട്. 'It is indeed a pity that while one part of the Orthodox Church is celebrating the Great feast of the Ressurection of our Lord, another part should still fasting. Even Christmas is no longer celebrating all the orthodox on the same day ...

... In order to introduce some uniformity in the world wide Christian calender it seems essential that the Orthodox Churches understand the basis of their own present practice and then proceed to whatever reforms they regard as necessary and useful' (Fr.T.Paul Varghese, Date of Easter & Calender revision in the Orthodox Churches, p.2,4)

ദുക്റാനയുടെ തീയതി സംബന്ധിച്ചും ഇതേ ആശയമാണ് പരിഗണിക്കേണ്ടത്.

കേരളത്തിൽ വിവിധ വിഭാഗം ക്രൈസ്തവ സഭകൾ വ്യത്യസ്ത തീയതികളിൽ സഭാസ്ഥാപകന്റെ ഓർമ്മ നടത്തുന്നത് അഭികാമ്യമല്ലല്ലോ. 1972 മുതൽ കത്തോലിക്കാസഭയിലെ ലത്തീൻ വിഭാഗവും ഡിസമ്പർ 21 വിട്ടിട്ട് ജൂലൈ 3 ചരമദിനമായി ആചരിക്കുവാൻ തീരുമാനമായി. അവരുടെ സുറിയാനിവിഭാഗം നമ്മെപ്പോലെ ജൂലൈ 3 തന്നെ ആചരിക്കുന്നവരാണ്. ഓർത്തഡോക്സ് സുറിയാനി സഭയും കഴിഞ്ഞ കാലത്ത് നാം പിന്തുടർന്നുവന്ന രീതി ഉപേക്ഷിക്കാതിരിക്കുന്നതാണ് ഭംഗി. ഉപേക്ഷിക്കുന്നെങ്കിൽ ഒരു നല്ല പാരമ്പര്യം കളഞ്ഞുകുളിച്ചതിന് വരും തലമുറ നമ്മെ പഴിക്കുമെന്നതിന് സംശയമില്ല.

(കണ്ടനാട് ഭദ്രാസന പഞ്ചരജതജൂബിലി സ്മരണിക (വൈഖരി 2003) യിലും കുന്നംകുളം ഇടവകപത്രിക 2004 സെപ്റ്റമ്പർ മുതൽ 2005 ജനുവരി വരെ ലക്കങ്ങളിൽ ഖണ്ഡശ്ശയായും പ്രസിദ്ധീകരിച്ചതിന്റെ പരിഷ്കരിച്ച രൂപമാണിത്)